(മിന്നൽകമ്പി എന്നു നടപ്പായി പറഞ്ഞുവരുന്ന)

## വിദ്യുത്താരയന്ത്രപ്രമാണം.

ലോകത്തിന്റെ ഒരു ഭാഗത്തുനിന്നു മറ്റൊരു ഭാഗത്തേക്കു, വിദ്യുത്താരയന്ത്രം മുഖാന്തരം വൎത്തമാനം അറിയിക്കുന്നതിനുള്ള വേഗതയെക്കുറിച്ചു, വായനക്കാർ മിക്കവരും നല്ലവണ്ണം അറിഞ്ഞിരിക്കുന്ന ഒരു കാൎയ്യം തന്നേ സംശയമില്ല. കൊച്ചിയിൽ അത്രടം പോയിട്ടുള്ള ആളുകൾ, തൂണുകൾ മേൽ കൂടെ നെടുനീളെ ഇട്ടിരിക്കുന്ന കമ്പികൾ കാണുകയും, അവയിൽ കൂടിയാകുന്നു വൎത്തമാനം അയക്കുന്നതു എന്നു ഗ്രഹിക്കയും ചെയ്യാതെ ഇരിക്കയില്ലല്ലൊ. എന്നാൽ വിദ്യുത്താരയന്ത്രം വഴിയായി വൎത്തമാനം പോകുന്നതു എങ്ങനെ എന്നു വായനക്കാരിൽ വല്ലവരും സൂക്ഷ്മത്തോളം അറിഞ്ഞിട്ടുണ്ടെങ്കിൽ, ചുരുക്കം ആളുകൾ മാത്രമേ കാണു. ആകയാൽ നമുക്കു തുലോം വിലമതിക്കത്തക്ക ഈ യന്ത്രത്തിന്റെ പ്രകൃതിയെ കുറിച്ചു കഴിയുന്നെടത്തോളം തെളിവായി വിസ്തരിച്ചു പറഞ്ഞു നോക്കാം. ഒന്നാമതു തന്നെ എംഗ്ലീഷുഭാഷയിൽ വോല്ത്തായിക്ക ബാത്തറി എന്നു പറയുന്നതിനെ കുറിച്ചു വിവരിക്കുന്നതു ആവശ്യമാകുന്നു. അതിന്നു ആ പേർ വന്നതു, അതിന്റെ യന്ത്രകനായ വോല്ത്തായിൽ നിന്നാകുന്നു; ആകയാൽ ഇന്നു മുതൽ മലയാഴ്മയിലും വോല്ത്തികയന്ത്രം എന്നു അതിന്നു നാം പേർ വിളിക്കുന്നു. ഈ വോല്ത്തികയന്ത്രം പല വിധത്തിൽ ഉണ്ടാക്കാം; എന്നാൽ താഴെ പറവാൻ പോകുന്ന വഴിയെക്കാൾ എളുപ്പമായുള്ള വഴി മറ്റ ഇല്ല. പത്തു സ്ഫടികപ്പാത്രം എടുക്കേണം; പിന്നെ നന്നാലു അംഗുലം നീളത്തിലും ഈരണ്ടു അംഗുലം വീതിയിലുമായിട്ടു പതുപ്പത്തു ചെമ്പുതകിടും നാകത്തകിടും കണ്ടിച്ചെടുത്തു, ആ ഇരുവകയിൽനിന്നും ഓരോ തകിടു എടുത്തു മാറ്റി വെച്ചുംവെച്ചു; ശേഷം തകിടുകൾ തമ്മിൽ കൂട്ടിവിളക്കേണ്ടും പ്രകാരമാവിതു, നാലോ അഞ്ചോ അംഗുലം നീളവും മുക്കാൽ അംഗുലം വീതിയുമുള്ള വേറെ ൯ ചെമ്പുകമ്പികൾ വെട്ടിയെടുത്തു, അവയിൽ ഒന്നിന്റെ ഒരറ്റത്തു മുൻ കണ്ടിച്ചു വെച്ചതിൽ

ഒരു ചെമ്പുതകിടും, മറെറ അററത്തു നാകത്തകിട്ടിൽ ഒന്നും വെച്ചു, കൂട്ടിവിളക്കുമ്പോൾ, ആ ചെറിയ ചെമ്പുകമ്പിയുടെ ഒരററത്തു ഒരു നാകത്തകിടും, മറെറ അററത്തു ഒരു ചെമ്പുതകിടും വരും. ഇങ്ങനെ ആ എല്ലാ തകിട്ടുഖണ്ഡങ്ങളും കൂട്ടിവിളക്കെണം. എന്നാൽ ഇങ്ങനെ വെച്ചുവിളക്കുന്നതു, തകിടുകളുടെ വീതി കുറെഞ്ഞ വിളുമ്പുകളിൽ ആയിരിക്കെണം, പിന്നെ തകിടുകൾ തമ്മിൽ കൂട്ടി വിളക്കിയതായ തകിട്ടുകമ്പിയെ അൎദ്ധവൃത്താകാരമായിട്ടു പിടിച്ചുവളെക്കെണം, അപ്പോൾ ആ ചെമ്പുതകിടും നാകത്തകിടും തമ്മിൽ ഒരു പോലെ അടുത്തു, സമാന്തരങ്ങളായി തീരും. പിന്നീടു സ്ഫടികപ്പാത്രങ്ങൾ പത്തും എടുത്തു കൂട്ടി വിളക്കപ്പെട്ട തകിടുകൾ ഇടത്തു വശത്തെ ഒന്നാം പാത്രത്തിൽ ചെമ്പുതകിടും, രണ്ടാം പാത്രത്തിൽ നാകത്തകിടും, ഇരിപ്പാൻ തക്കവണ്ണം, അവയെ ഓരോ അംഗുലം അകലെ ചൊവ്വിനു നിരത്തിവെക്കെണം. പിന്നെയും വേറെ ഒരു ജോടു തകിടുകൾ എടുത്തു അവയെ രണ്ടാമത്തെയും മൂന്നാമത്തെയും പാത്രങ്ങളിലായിട്ടു, അങ്ങനെ ആ തകിടുകൾ എല്ലാം, ചെമ്പുതകിടുകൾ പാത്രത്തിന്റെ വലത്തുവക്കത്തും, നാകത്തകിടുകൾ എല്ലാം പാത്രത്തിന്റെ ഇടത്തുവക്കത്തുമായിട്ടു പത്തുസ്ഫടികപ്പാത്രങ്ങളിലും വെക്കെണം. ആ തകിടുകൾക്കു തമ്മിൽകുറെഞ്ഞ പക്ഷം ഓരോ അംഗുലം ഇട കിടക്കയും വേണം. അപ്പോൾ ആ പാത്രങ്ങൾ തമ്മിൽ ചെറിയ പാലങ്ങളാൽ എന്ന പോലെ തകിട്ടു ജോടുകളാൽ യോജിച്ചിരിക്കും. പിന്നെ ഇടത്തുവശത്തു അററത്തെ പാത്രത്തിന്മേൽ ഇടത്തെ വക്കത്തു, മുൻപിൽ കൂട്ടിവിളക്കാതെ നീക്കി വെച്ചിരുന്ന രണ്ടു തകിടുകളിൽ നാകത്തകിടും, വലത്തുവശത്തെ അററത്തു പാത്രത്തിന്റെ വലത്തുവക്കത്തു ചെമ്പുതകിടും, ഒന്നു മറെറാന്നോടു മുട്ടിയിരിക്കാതെ ഇടയിൽ കിടേശോ മരപ്പൂളോ വെച്ചു, വെക്കെണം. ആയതല്ലെങ്കിൽ രണ്ടററത്തുമുള്ള പാത്രങ്ങളിൽ അരയിടം മണൽ ഇട്ടാലും മതി. പിന്നെ ശേഷം പാത്രങ്ങളിൽ ഒക്കെയും കാലിടം വെള്ളം ചരിച്ചു, അതിൽ പതിനാറോ ഇരുപതോ പങ്കിൽ ഒരു പങ്കു യവക്ഷാരാമ്ലവും ചേൎക്കെണം; നന്നാ കടുപ്പമുള്ള വിനാഗരി ആയാലും കൊള്ളിക്കാം. യന്ത്രത്തിന്റെ കോപ്പുകൾ ഇത്രെയുള്ളു. എന്നാൽ ൟ യന്ത്രത്തിന്റെ അങ്ങേ അററവും ഇങ്ങേ അററവും കൂടെ ഒരു ക

മ്പിയോ ചങ്ങലയോകൊണ്ടു യോജിപ്പിക്കുന്നതിനാൽ, അതിന്റെ ബലം കാണാം. അതിന്റെ ശക്തി അറിയെണമെങ്കിൽ, കൈവിരൽ നനെച്ചുംകൊണ്ടു, ഒരുകൈ ഇടത്തു വശത്തെ അറ്റത്തിരിക്കുന്ന തകരത്തകിട്ടേലും, ഒരു കൈ വലത്തുവശത്തെ അറ്റത്തിരിക്കുന്ന ചെമ്പുതകിട്ടേലും വെച്ചാൽ ഭുജങ്ങളിൽ ഒരു ഇളക്കം ഉണ്ടാകും. അതുണ്ടാകുന്നതു യന്ത്രത്തിലെ വിദ്യുദ്രാവകം കയ്യേൽ കൂടെ കേറുന്നതുകൊണ്ടാകുന്നു.

എന്നാൽ യന്ത്രത്തിൽ പ്രവേശിക്കുന്ന ഈ ദ്രാവകം കൊണ്ടാകുന്നു വിദ്യുത്താരയന്ത്രം ഉപയോഗപ്പെടുന്നതു. ഈ യന്ത്രത്തിന്റെ രണ്ടറ്റവും തമ്മിൽ ഒരു കമ്പികൊണ്ടു യോജിപ്പിക്കുമ്പോൾ, യന്ത്രത്തിന്റെ അങ്ങേ അറ്റം മുതൽ ഇങ്ങേ അറ്റം വരെ വിദ്യുദ്രാവകം കൂടെ അദൃശ്യമായി ഓടുന്നതുകൊണ്ടു, ഒരു അയസ്കാന്ത സൂചി കമ്പിയുടെ അടുക്കൽ വെച്ചാൽ, അതിന്റെ മുന തിരിഞ്ഞു കമ്പിയുടെ നേരെയായി വരും. വിദ്യുത്താരയന്ത്രത്തിന്നു ഒരു സൂചിയിൽ ഉണ്ടാക്കുവാൻ കഴിയുന്ന ഈ അനക്കം തന്നേയാകുന്നു മിക്ക വിദ്യുത്താരയന്ത്രങ്ങളിലും വ്യാപിക്കുന്നതു. യന്ത്രത്തിന്നു ശക്തിയുണ്ടെങ്കിൽ, അതിന്റെ ഒരറ്റത്തുനിന്നു മറ്റേ അറ്റംവരെ എത്ര വളരെ നാഴിക വഴി ഉണ്ടായിരുന്നാലും, ഒരു ക്ഷണ നേരംകൊണ്ടു വിദ്യുദ്രാവകം കമ്പിയിൽ കൂടെ എത്തിക്കാം. എന്നാൽ കൊച്ചിയിൽ ഒരു ശക്തിയുള്ള യന്ത്രം ഉണ്ടായിരുന്നിട്ടു, അതിന്റെ ഒരറ്റത്തെ ചെമ്പുതകിട്ടേൽനിന്നു ഒരുകമ്പി തിരുവനന്തപുരം വരെ നീട്ടി, മറുവഴിയായി തിരികെ കൊച്ചിയിൽതന്നെ കൊണ്ടുവന്നു, മറ്റെ അറ്റത്തെ നാകത്തകിട്ടേലും വെച്ചാൽ, ഒരു ഞൊടിക്കകം കമ്പിയുടെ ഒരറ്റത്തുനിന്നു മറ്റെ അറ്റം വരെ വിദ്യുദ്രാവകം ഓടും. ആ അയസ്കാന്ത സൂചി കമ്പിയോടടുപ്പിച്ചു എവിടെ എങ്കിലും വെക്കേണ്ടും വിധത്തിൽ വെച്ചാൽ, വിദ്യുദ്രാവകം കമ്പിയിൽ കൂടെ ഓടുന്ന സമയത്തു ആ സൂചി തിരിയും.

എത്രയും പ്രയാസം കുറെഞ്ഞ വിദ്യുത്താരയന്ത്രം കൊച്ചിയിൽനിന്നു തിരുവനന്തപുരത്തേക്കു വെക്കേണമെങ്കിൽ, എന്തു ചെയ്യേണം. ഈ യന്ത്രത്തിന്നു ഇപ്പോൾ പലടത്തും പല വിശേഷങ്ങളും കൂടീട്ടുണ്ടു. അതൊക്കയും പടങ്ങൾ കൂടാതെയും ചുരുക്കമായിട്ടും പറെഞ്ഞു മനസ്സി

ലാക്കാകുന്നതല്ല. എന്നാൽ കാൎയ്യമായ പ്രമാണം ഇതു തന്നെ. രണ്ടു സ്ഥലത്തും ഓരോ അയസ്കാന്തസൂചി ക്രമപ്രകാരം കമ്പിച്ചുരുളിൽ വെച്ചു, ആ കമ്പിയുടെ ഒരു അററം മറെറ സ്ഥലത്തെ യന്ത്രത്തിന്റെ ഒരററത്തു പിടിപ്പിക്കേണം. മറെറ അററം യന്ത്രത്തിന്റെ മറെറ അററത്തു ഇഷ്ടംപോലെ യോജിപ്പിപ്പാനും വേർപിരിപ്പാനും തക്ക വിധത്തിലും വെക്കേണം. പിന്നെ കൊച്ചിയിൽ ഇരിക്കുന്ന ആൾ കമ്പിയുടെ വിട്ടു കിടക്കുന്ന അററം സൂത്രത്തോടു ചേൎത്തുവെച്ചാൽ, അപ്പോൾ വിദ്യുദ്രാവകം കമ്പിയിൽ കൂടെ ഓടി തിരുവനന്തപുരത്തു ഇരിക്കുന്ന സൂചിയെ അനക്കും. നിശ്ചയം. പിന്നെയും ഇടത്തുവശത്തെ കമ്പി യന്ത്രത്തിന്റെ വലത്തെ അററത്തും, വലത്തുവശത്തെ കമ്പി യന്ത്രത്തിന്റെ ഇടത്തെ അററത്തും, വെച്ചാൽ, ആ സൂചി നേരെ മറിച്ചു അനങ്ങും, ഇങ്ങനെ ഓരോ തര അനക്കങ്ങൾ കൊണ്ടു, ഓരോ തര വാക്കുകൾക്കും അക്ഷരങ്ങൾക്കും അടയാളങ്ങളായിട്ടു, രണ്ടു ദിക്കിലും ഇരിക്കുന്ന ആളുകൾ തമ്മിൽ സമ്മതിച്ചാൽ അതു മുഖാന്തിരം തമ്മിൽ വൎത്തമാനം അറിയിക്കാമെന്നുള്ളതു തെളിവാകുന്നു.

വോല്ത്തികയന്ത്രത്തിൽനിന്നു ഉണ്ടാകുന്ന വിദ്യുദ്രാവകത്തിന്റെ മറെറാരു ലക്ഷണം, അതിനെ മയമുള്ള ഒരു ഇരിമ്പു ഖണ്ഡത്തിൽ കേററിയാൽ, അക്ഷണം തന്നെ ആ ഇരിമ്പു അയസ്കാന്തമായി തീരുകയും, ആ വിദ്യുദ്രാവകം അതിൽ ഇരിക്കുന്ന നാളൊക്കയും അതിന്നു ആകൎഷണശക്തി ഉണ്ടായിരിക്കയും ചെയ്യുന്നു. ആകയാൽ ഒരു ഇരിമ്പു നുറുക്കു കുതിരയുടെ ലാടയാകൃതിയിൽവളെച്ചു, അതിനെ ആ യന്ത്രത്തിന്റെ അററങ്ങൾ തമ്മിൽ യോജിപ്പിച്ചിരിക്കുന്നതായ കമ്പികൊണ്ടു ചുററിയാൽ, അതു നന്നാ ശക്തിയോടു ആകൎഷിക്കുന്നതായി തീരുന്നു. ആ കമ്പി ആ യന്ത്രത്തിൽനിന്നു അഴിച്ചെടുത്താലും, ആ ഇരിമ്പിൽ ആ ആകൎഷണശക്തി ഇരിക്കുന്നു. ആകയാൽ ഒരു വഴിയിൽ അത്രെ അനക്കമുണ്ടാകയും, സംസാരയടയാളങ്ങൾ ഉണ്ടാക്കുകയും ചെയ്യുന്നതു അതുകൊണ്ടു വിദ്യുത്താരയന്ത്രത്തിന്റെ രഹസ്യം ഇതുതന്നെ. വോല്ത്തികയന്ത്രം കൊണ്ടു വ്യാപിപ്പിക്കുന്ന വിദ്യുദ്രാവകം മുഖാന്തരം, ദൂരോം ദൂരമുള്ള സ്ഥലങ്ങളിൽ ഇരിക്കുന്ന ഒരു സൂചിയിലോ, ചെറിയ ലോഹപദാൎത്ഥങ്ങളിലോ, ഒരു ക്ഷണനേരംകൊണ്ടു അനക്കമുണ്ടാകുന്നു.

## THE FLOWER AND THE STREAM.

O stay, O stay, sweet flower, that bloomest
So delicate, fair gift of God;
I cannot bear to think the morrow
Shall find thee wither'd on the sod.

I cannot stay, I must away,
Where all my sisters too lie dead;
Their beauty, once so bright, has fled;
I too must droop, as well as they,
I must away, I must away!
But see! again I may revive,
And live once more a brilliant flower;
For death is but new life in bud;
So God has will'd; such is His power.
But first I must in part remove,
And float upon the buoyant air;
In part be melted in the dew,
Ere I again can bloom so fair:
Else must the ground for ever be
A tomb for me.

O stay, O stay, sweet stream, that restest
Never on thy liquid wing:
I cannot bear to see thee dropping
Ever from thy crystal spring.

I cannot stay, I must away,
Where all my brethren are at rest;
They slumber on the ocean's breast;
I too must go, as well as they,
I must away, I must away!
But see! upon this mountain side
One day I may again return,
To kiss the flowers with gentle rain,
And once more mingle in the burn.
But first up from my ocean bed,
To steal a glory from the sun,
Towards Heaven my course must be begun:
Else must I toss, where tempests dread
Howl round the dead."

Thou, man, art like the flower and burn;
No tears of love thy course can stay;
No voice can bid thy years delay:
And would'st thou to this earth return,
When it has donn'd its summer dress,
Thou first must trim thy wing to rise
On angel-pinions through the skies;
Thou first must bathe thee in the light,
That clothes the "Sun of Righteousness;"
Or death will be thy endless night,
Thy night of living nothingness.

---

## ൫ാം സങ്കീൎത്തനം

ആൎത്തരെത്തുണെച്ചുരക്ഷയെകമെകനായക
ആൎത്തനാമടിയനിൽകടാക്ഷപാതമെകനീ

ചീൎത്തനിൻമനസ്സലിവിനൊത്തപോലെനീമമ
ചീൎത്തകുററമൊക്കയുംമറച്ചരുൾകപാലക
കുററകൂട്ടമത്തിൽനിന്നുധൌതനാക്കിയെന്നെനീ
മററഭയമില്ലിനിക്കശുദ്ധനാക്കകെന്നുടെ
തെററുകളഖിലവുംസുവേദ്യമായിവന്നുമമ
മുററുമെൻെറപാപമെൻെറമുൻപിലെല്ലൊനിത്യവും
നിന്നോടത്രെഞാൻപിഴെച്ചുനിൻെറകണ്ണുകൾകാണ്കെയി
ഷണ്ഡപാതകത്തെയച്ചറെപ്പതെല്ലമെന്നിയെ
ചെയ്തുകണ്ടമായതിന്നുപേശുമെന്നളവിൽനീ
നീതിനിൎമ്മലതയുള്ളനല്ലജഡ്ജിയാകുവാൻ
കാണ്കഞാനകൃത്യകൃത്രിമത്തിലുത്ഭവിച്ചഹൊ
പങ്കമോടുമജ്ജനനിഗൎഭമേററതെന്നെയും
നേരുവേണമുള്ളിലെന്നുനിന്മനസ്സിലാഗ്രഹം
തൈരസെതിരിച്ചറിവുനല്കുമെല്ലൊനീമമ
സോപ്പിനാലെയെന്നെനീതളിച്ചുശുദ്ധനാക്കുക
അപ്പൊഴുതുസ്വച്ഛനാകുമില്ലകില്ലതെല്ലുമമ
സ്നാതനാക്കുമെന്നെയെങ്കിൽഞാനതിൻെറമൂലമായി
ശ്വേതനായ്ഭവിച്ചിടുംഹിമത്തിലുമധികമായി
കേൾക്കുമാറനുഗ്രഹിക്കതോഷശബ്ദമെങ്കിലെൻ
തല്ക്കരംതകൎത്തവസ്ഥിതുഷ്ടിപ്പൂണമപ്പൊഴെ
നീക്കിനിൻമുഖത്തെയെൻെറകില്ബിഷത്തിൽനിന്നുനീ
മാച്ചുയെന്നകൃത്യമൊക്കയുംതവകരുണയാ
ശുദ്ധമുള്ളൊരുള്ളമെന്നിലാസ്ഥയാപടെച്ചുനീ
പുത്തനാക്കകെന്നിൽനൽസ്ഥിരതയുള്ളരൂപിയെ
തള്ളരുതെയെന്നെനിൻെറസന്നിധിയിൽനിന്നുനീ
നല്ലനിന്നരൂപിയെന്നിൽനിന്നുനീയെടുക്കൊലാ
നിൻെറരക്ഷാതോഷമേകിനിക്കിനിത്തിരികനീ
നിൻെറനല്ക്രൂപിതാങ്ങുമാറുമേകനീമമ
അപ്പൊഴതിക്രമത്തിൽവാസമുള്ളവൎക്കുനിൻ
നല്ലവഴിയെപ്പഠിക്കുമാറുചെയ്യനാകയാൽ
നിങ്കലേക്കുവന്നിടുമനന്തിരിഞ്ഞുപാപികൾ
നിൻകഴൽത്തളിരിണനമിപ്പതിന്നുനിത്യവും
ഹത്യനീക്കിമോചനംതരികയെൻെറരക്ഷക
സത്യമെൻരസനനിൻെറധന്യമോൎത്തുപാടുമേ
എൻെറചുണ്ടുനിൻെറനല്ലനുഗ്രഹാൽതുറക്കുകിൽ
നിൻെറനൽസ്തുതികളെപ്പുകഴ്ത്തുമെൻെറനാവുപോൽ
കാലതൎപ്പണത്തിലില്ലപ്രീതിതെപ്രസിദ്ധമാം
പൂജയിൽദഹിച്ചിടുംബലിയിലുംരുചിനഹി
ന്നല്ലയെങ്കിലില്ലകില്ലനല്ലയാസ്ഥയോടുഞാൻ
ചൊല്ലെഴുംബലികഴിക്കുമായിരുന്നുഞാൻതവ
ദൈവതൎപ്പണംനുറുങ്ങിയുള്ളരൂപിതന്നെയാം
ദൈവമെചതഞ്ഞുടഞ്ഞഹൃത്തെനീത്യജിച്ചിടാ
സീയനുകരുണചെയ്തുനിൻഹിതത്തിനൊത്തപോൽ
നായകരചിച്ചരുൾകശാലെമിൻെറഭിത്തിയെ
അപ്പൊഴുതുനീതിതൎപ്പണത്തിലുംദവരുചി
മുള്ളുടുമശേഷകായഹോമതൎപ്പണത്തിലും
ശൃംഗവുംകുളമ്പുമുള്ളനല്ലകൂററരെയവർ
ഭംഞിയിൽകഴിക്കുമെല്ലൊനിൻെറപീഠപാലക.

## നാനാൎത്ഥം.

**സന്മാൎഗ്ഗോപദേശം.** മഹാരാജ്ഞകളിൽനിന്ന മലയാഴ്മയിലേക്ക ചി. ലക്ഷ്മണരായർ പരിഭാഷപ്പെടുത്തി തിരുവനന്തപുരത്തു അച്ചടിപ്പിച്ചു പ്രസിദ്ധമാക്കിയിരിക്കുന്ന സന്മാൎഗ്ഗോപദേശം എന്ന നല്ല ചെറിയ പുസ്തകത്തിൽ ഒന്നു ഞങ്ങളുടെ പക്കൽ വന്നു ചേൎന്നു. ഞങ്ങൾ അതിനെ സന്തോഷത്തോടു വായിച്ചുകാണുകയും ചെയ്തു. ഇങ്ങനെ സന്മാൎഗ്ഗത്തിന്നു അനുകൂലമായും മനസ്സിൽ ആകുന്നതിന്നു പ്രയാസമില്ലാതെയുമുള്ള പ്രകരണങ്ങൾ ഭാഷയിൽ വൎദ്ധിച്ചുവരുന്നതു എത്രയും ഉപകാരം തന്നെ. എന്നാൽ ശാസ്ത്രജ്ഞാനവും സൂത്രവിദ്യയും ബഹുജനങ്ങളുടെ ഇടയിൽ പരക്കുന്നതുകൊണ്ടുള്ള ഗുണം എന്തു എന്നും അതു മുഖാന്തരം സാക്ഷാൽ ഭാഗ്യം മനുഷ്യരുടെ ഇടയിൽ വൎദ്ധിക്കുന്നുവോ എന്നും ഒട്ടുപേർ ചോദിക്കുമായിരിക്കും. മൂഢത ഭാഗ്യം എന്നു വിചാരിക്കുന്നവൎക്കു ഈ സംഭവം നേരെ ഒരു ഉപദ്രവം എന്നും തോന്നുമായിരിക്കും. എന്നാൽ ഈ മുഖാന്തരത്താലേ മനസ്സിന്റെ പാത്രതകളും അനുഭോഗത്തിന്നുള്ള ഉപകരണങ്ങളും വൎദ്ധിക്കുന്നു എന്നുള്ളതു സൎവ്വരും സമ്മതിക്കേ പാടുള്ളു. കിഴക്കൻ കാട്ടിൽ പാൎക്കുന്ന മലമ്പണ്ടാരങ്ങളും തുറമുഖ പട്ടണങ്ങളിലെ നിവാസികളും തമ്മിൽ എത്ര വ്യത്യാസമായിരിക്കുന്നു. അവർ തങ്ങൾക്കു പാൎക്കുന്നതിന്നു ഗുഹകൾ അല്ലാതെ ഭവനങ്ങൾ ഇല്ലായ്കയാൽ പലപ്പോഴും കടുവാമുതലായ ദുഷ്ടമൃഗങ്ങൾക്കു ഇരയായിപ്പോകുന്നു. അവൎക്കു ഉപജീവനത്തിന്നു വേട്ടയാടിയും ഫലമൂലാദികൾ തേടിയും യദൃച്ഛയാ കിട്ടുന്ന സംഭിന്നഭക്ഷണമല്ലാതെ കൃഷി കച്ചവടത്താൽ സ്ഥിരമായും സമൃദ്ധിയായും വന്നു ചേരുന്ന ഭക്ഷണസാധനങ്ങൾ ഒന്നും അവരുടെ ആധീനതയിൽ ഇല്ല. നേരെ മറിച്ചു നാട്ടിലെ കുടിയാനവന്മാരിൽ എത്രയും ദരിദ്രന്മാര തന്നെയും ഇങ്ങനെയുള്ള പാടുകേടിൽനിന്നു ഒഴിവുള്ളവരാകുന്നു. കാറ്റും മഴയും വരുമ്പോൾ കുളിൎന്നും വിറെച്ചും ചാകാതെ വല്ലവരുടെയും പടിപ്പുരയിൽ കയറി കിടന്നിട്ടെങ്കിലും അവൎക്കു രക്ഷപെടാം. പശിദാഹങ്ങൾ ബാധിക്കുമ്പോൾ ഭിക്ഷ യാചിച്ചുകിട്ടുന്നതുകൊണ്ടെങ്കിലും തങ്ങളുടെ ജീവനെ പട്ടിണികൂടാതെ നിലനിറുത്തികൊണ്ടുപോകാം. മാനുഷശരീരം സാധാരണമായി കീഴ്പെട്ടിരിക്കുന്ന മഹാരോഗങ്ങൾ അവൎക്കുവന്നു പിടിപെടുമ്പോൾ വല്ല ധൎമ്മ ചികിത്സപ്പുരയിലും അവരെ കൈക്കൊള്ളുമായിരിക്കും. ഈ രണ്ടു വകക്കാരും തമ്മിൽ സുഖാനുഭോഗങ്ങളുടെ ഉപകരണങ്ങളിൽ ഇത്ര വ്യത്യാസം വന്നിരിക്കുന്നതിനുള്ള ഹേതു അവരുടെ സാധാരണമായ മൂഢതയും ഇവരുടെ ഇടയിൽ നടപ്പായിരിക്കുന്ന വിദ്യാവൎദ്ധനവും ആകുന്നു എന്ന സ്പഷ്ടമാകുന്നു. എന്നാൽ വിദ്യാവൎദ്ധനവിനാലെ സുഖാനുഭോഗത്തിന്നുള്ള ആന്തരപാത്രതകളും ബാഹ്യപദാൎത്ഥങ്ങളും വൎദ്ധിക്കുന്നു എങ്കിലും അതിനൊപ്പമായി ഭാഗ്യം സാക്ഷാൽ വൎദ്ധിച്ചേ കഴിയു എന്നില്ല. കോയിക്കൽ വസിച്ചു കോലാഹലത്തോടു വാഴുന്ന പ്രഭുവും കൊട്ടകൽ കിടന്നു അരിഷ്ടിച്ചു കഴിയുന്ന പുലയനും തമ്മിൽ സുഖാനുഭോഗത്തിൽ പുറമെ തോന്നുന്നിടത്തോളവുമുള്ള വ്യത്യാസമില്ല. സന്തോഷം മനോവൃത്തിയാകയാൽ രാജാവിന്റെ മനസ്സിനെ അധികത്തിൽ മാത്രം സന്തോഷിക്കുന്നതും അടിയാന്റതിനെ അല്പത്തിൽകൂടയും സന്തോഷിക്കുന്നതും ആയിട്ടു ആക്കുവാൻ സൃഷ്ടികൎത്താവിന്നു കഴിയും. വിദ്യാഭ്യാസത്താലെ മനസ്സിന്റെ പാത്രതകൾ വൎദ്ധിക്കുന്തോറും അതിനെ തൃപ്തിയാക്കുന്നതിന്നു ബാഹ്യ വിഷയങ്ങളും ക്രമത്തിന്നു വൎദ്ധിക്കുന്നതു ആവശ്യമാകുന്നു. പനിനീർപുഷ്പത്തിന്റെ നിറവിശേഷം മാത്രം കണ്ടുരസിപ്പാനേ ഒരു ശിശുവിനു കഴിയു. ഒരു യുവാവു അതിന്റെ വാസനഗുണവും ആകൃതിഭംഗിയും കൂടെ ഗ്രഹിപ്പാൻ പ്രാപ്തനാകുന്നു. എന്നാൽ നിറവും മണവും അഴകും വിചാരിച്ചു രസിക്കുന്ന യുവാവിന്നു നിറം കണ്ടു മാത്രം ഉല്ലസിക്കുന്ന ശിശുവിനെക്കാൾ സന്തോഷത്തിന്റെ പരിപൂൎണ്ണതെക്കു കൂടുതൽ വരേണമെന്നില്ല. പാത്രങ്ങളുടെ വലിപ്പംപോലെ വസ്തുക്കൾ കൊള്ളുന്നതിൻവണ്ണം മനസ്സിന്റെ വിസ്തീൎണ്ണതെക്കു തക്കവണ്ണം അതിനെ തൃപ്തിയാക്കുന്നതിനുള്ള സാധനങ്ങളും വേണ്ടിയിരിക്കുന്നു. ഫാബ്രിക്യൻ രോമപുരിയിലെ ആധിപത്യം നടത്തുന്നതിനെക്കാൾ തന്റെ സ്വന്തകൈകൊണ്ടു തന്നേകാലൂന്നി ഉപജീവനം

ലഭിപ്പാൻ ഇച്ഛപ്പെട്ടു. മഹാനായ അലക്സന്തർ ലോകമൊക്കെ ജയിച്ചു ചക്രവൎത്തിയായി വാഴുന്ന സമയത്തും ലോകം ഇത്ര ചെറുതായിപ്പോയല്ലൊ എന്നുപറഞ്ഞു പ്രലപിച്ചു. എന്നാൽ വിദ്യാഭ്യാസം മനുഷ്യരെ അല്പ സന്തുഷ്ടന്മാരാക്കുന്നതിന്നു പകരം അവരുടെ ആഗ്രഹങ്ങളെ വൎദ്ധിപ്പിക്കുന്നതാകകൊണ്ടു അതു അവരുടെ സാക്ഷാൽ ഭാഗ്യത്തിന്നു ഉപയോഗമല്ല വിരോധമാകുന്നു എന്നിങ്ങനെ ചിലർ ദോഷതാപമായി വാദിക്കുന്നുണ്ടു. ഈ വാദത്തിലെ ഉപന്യാസങ്ങൾ ന്യായത്തിനൊത്തതു തന്നേ എന്നുവരികിലും നിഗമനം അസംബന്ധമാകയാൽ തീരെ തെറ്റുതന്നേ. ധനവൎദ്ധനവിനാലേ സുഖത്തിന്നുള്ള ഉപകരണങ്ങൾ സ്വാധീനമായി വരുന്നതിൻവണ്ണം ദുഃഖത്തിന്നുള്ള ഹേതുക്കളും ഉണ്ടാകുന്നതുകൊണ്ടു ദ്രവ്യം വല്ലവരും മനഃസ്സോടെ ഉപേക്ഷിച്ചു ദരിദ്രന്മാരായി തീരുന്നുണ്ടോ. കുഞ്ഞുങ്ങൾ ശൈശവത്തിൽ അല്പ സന്തുഷ്ടന്മാരായിരിക്കയുംപ്രായം ചെല്ലുമ്പോൾ അധികാഗ്രഹികളായി തീരുകയും ചെയ്യുന്നതുകൊണ്ടു ആരാനും തങ്ങളുടെ മക്കൾ എല്ലായ്പോഴും ശിശുപ്രായക്കാരായി ഇരിപ്പാൻ ഇച്ഛപ്പെടുമോ. അസ്ഥിമുഴുപ്പുള്ള ശരീരപ്രകൃതക്കാൎക്കു കൃശശരീരമുള്ളവരെക്കാൾ അന്നവസ്ത്രാദികൾ അധികം വേണം എന്നു വെച്ചു ദേഹപുഷ്ടി ഒരു ആപത്തു എന്നു വല്ലവൎക്കും തോന്നിപ്പോകുമോ. വലിയ പാത്രങ്ങൾക്കു കോളധികമുണ്ടെന്നു വെച്ചു അവയെ കൊടുത്തുംകളഞ്ഞു അവെക്കു പകരം ചെറിയതു വാങ്ങിച്ചു കൊള്ളുമോ. ഇല്ല നിശ്ചയം തന്നേ. എന്തെന്നാൽ പാത്രങ്ങൾക്കു വലിപ്പം കൂടുന്നതിനാലേയുള്ള ഞെരുക്കേടുകൾ നീക്കമാക്കുന്നതും ചെറുപ്പമായിപ്പോയാലുള്ള കുറവിന്നു ഒഴിച്ചിൽ ഇല്ലാത്തതുമായിരിക്കുന്ന പ്രകാരം വിദ്യാവൎദ്ധനവിനാലേയുള്ള ദോഷങ്ങൾ ആഗന്തുകമാകയാൽ നീങ്ങിപ്പോകാകുന്നതും അതിനാലുള്ള ഗുണങ്ങൾ ആവശ്യമാകയാൽ സ്ഥിരമായി നില്ക്കുന്നതുമാകുന്നു.

എന്നാൽ ലൌകിക വിദ്യെക്കു ഇങ്ങിനെ ചില ആക്ഷേപങ്ങൾ പറയാം എന്നിരുന്നാലും വൈദികജ്ഞാനം വൎദ്ധിക്കുന്നതു എത്രയും ഉപകാരം എന്നു ഏവരും സമ്മതിച്ചേ കഴിവു. അതു മനുഷ്യരുടെ ദുരാഗ്രഹങ്ങളെയും ദുൎമ്മോഹങ്ങളെയും ദുൎവ്വികാരങ്ങളെയും വൎദ്ധിപ്പിക്കുന്നതിന്നുപകരം അവരെ അടക്കം പരിപാകം അലംഭാവം ദൈവഭക്തി ഇങ്ങനെയുള്ള ശീലങ്ങളിൽ അഭ്യസിപ്പിക്കേയുള്ളു. എന്നാൽ ഞങ്ങൾ മേൽ പേരുപറഞ്ഞ ചെറിയപുസ്തകം ഇപ്പറഞ്ഞതരത്തിൽ ഒന്നാകുന്നു. അതിൽ അടങ്ങിയിരിക്കുന്ന മൊഴികൾ സന്മാൎഗ്ഗം വൎദ്ധിക്കുന്നതിന്നു ഉപയോഗമാകുന്ന ഹിതോപദേശങ്ങൾ തന്നേ. അതിന്റെ ഉടയക്കാരൻ ലാഭത്തെ ഇച്ഛിക്കാതെ പരോപകാരത്തെകരുതി സഹായമായിട്ടു പുസ്തകം ഒന്നിന്നു നാലു ചക്രം മാത്രം വിലവെച്ചിരിക്കയാൽ എളിയവൎക്കുംകൂടെയും പ്രയാസംകൂടാതെ വിലെക്കു വാങ്ങിക്കാകുന്നതാകുന്നു.

എന്നാൽ ഈ പുസ്തകത്തെക്കുറിച്ചു പരമാൎത്ഥമായിട്ടു തന്നേ എങ്കിലും ഇത്രമേൽ സ്തുതി പറഞ്ഞുംവെച്ചു അതിൽ ചില കുറവുള്ളതിനെക്കുറിച്ചു ഞങ്ങൾ മിണ്ടാതിരിക്കുന്നു എങ്കിൽ അതു പക്ഷവാദം എന്നു വരുന്നതാകയാൽ ആയതിനെ ഉടയക്കാരനും വായനക്കാരും സന്തോഷത്തോടു ആദരിക്കും എന്നുഞങ്ങൾ വിചാരിക്കുന്നു. ശരി എന്നു സമ്മതിക്കുന്നു എങ്കിൽ മാത്രമേ അംഗീകരിക്കേണ്ടു. ഞങ്ങൾ കണ്ടിരിക്കുന്ന കുററം വാചകത്തെ അല്ലാതെ കാൎയ്യത്തെത്തീരെസംബന്ധിക്കുന്നില്ല. പിഴനോക്കിയ രാമൻതമ്പി വിദ്വാൻ എന്നു ഞങ്ങൾ മുഖപരിചയംകൊണ്ടു തന്നേ അറിഞ്ഞിരിക്കുന്ന ഒരാളാകയാൽ ശ്രദ്ധവെച്ചു നോക്കിയിരുന്നു എന്നു വരികിൽ ഇപ്രകാരമുള്ള വിഷ്ഠകൾക്കു ഇടവരികയില്ലായിരുന്നു. ഉദാഹരണത്തിന്നായിട്ടു ഒന്നാം വശത്തു കാണുന്ന പിഴകളെ മാത്രം ഞങ്ങൾ എടുത്തുപറയുന്നു.

൧. ൨. 'രമതു' ഇങ്ങനെയുള്ളടത്തു ഒക്കെയും 'രമതു. രമതു. ആയതു' എന്നു ഉകാരം കൂട്ടി എഴുതുവാനുള്ളതാകുന്നു. ഇപ്പുസ്തകത്തിൽ തന്നെയും മനുഷ്യർ വലിപ്പം, വിചാരിച്ചു നടക്കേണം. 'ഒരു മനുഷ്യൻ' എന്നിങ്ങനെ ഉകാരം കൂട്ടി എഴുതി മുറെക്കു കാണുന്നു.

൧. ൩. 'വച്ചിട്ടും' എന്നതിന്നു 'വൈകീട്ടും' എന്നു വേണം.ധ്യായ 'വൈക' എന്നാകുന്നു.

൧. ൨. 'കേണ്ടതാകുന്നു' എന്നതിനു 'കേണ്ടതാകുന്നു' എന്നു വേണം. ൧൩ാം വരിയിൽ, 'ധാരാകുന്നു' എന്നു ചൊവ്വേ എഴുതിക്കാണുന്നു.
൧. ൮. 'സകല സ്ഥലങ്ങളിലെ' എന്നതിനു 'സകല സ്ഥലങ്ങളിലും' 'എന്നുമ്' കൂട്ടിവേണം. [വ്യാകരണം. ൨൯൭]
൧. ൧൨. 'ആകുന്നതു' എന്നതിനു 'ആകുന്നു' എന്നു വേണം. അല്ലാഞ്ഞാൽ കൎത്താവും വാച്യവും തമ്മിൽ കൂട്ടിച്ചേൎക്കുന്നതിനു വചനം ഇല്ലെന്നുവരും [വ്യാ. ൺ. ൨൧൧-൨൧൨.]

൧൭. ലക്ഷം വ്യല്യം ൧൯ ലക്ഷം വല്യം പറയുന്ന കാൎയ്യങ്ങളുടെ അൎത്ഥം ഇന്നതെന്നു ഞങ്ങൾക്കു നല്ല തെളിവാകുന്നില്ല.

മലയാഴ്മക്കു നിഘണ്ടുവാകട്ടെ വ്യാകരണമാകട്ടെ ഇതുവരെ ഇല്ലായിരുന്നതുകൊണ്ടു അവനവനു തോന്നുംവണ്ണം അക്ഷരം കൂട്ടി എഴുതുക നടപ്പായിരുന്നു. എന്നാൽ ഇപ്പോൾ അങ്ങിനെയുള്ള കുറവുകൾ പറവാനില്ലായ്കകൊണ്ടു ഇനിയും തോന്നുംപോലെ എഴുതുന്നതു സമ്മതിക്കേണ്ടതല്ല. മലയാം ഭാഷയെ ശുദ്ധിയും പുഷ്ടിയും ആക്കുന്നതിനുള്ള ശ്രമങ്ങൾ ഇതുവരെ നന്നാ ചുരുക്കമായിരിക്കുന്നു. നാട്ടിലെ വിദ്വാന്മാർ മിക്കവരും ബ്രാഹ്മണരായിരുന്നതിനാൽ അവർ തങ്ങളുടെ സംസ്കൃതവിദ്യയെക്കുറിച്ചു പ്രശംസിച്ചതല്ലാതെ തങ്ങളുടെ നിത്യവൃത്തിക്കു ആവശ്യമായിരിക്കുന്ന മലയാഴ്മയെ തീരെ പ്രമാണമാക്കിയില്ല. ഇ കാൎയ്യത്തിൽ ഈ സൎക്കാരിലേപ്പേരിലും നന്നാ ഉദാസീനതയുണ്ടായിരുന്നു. മേല്ക്കോയ്മ അന്യഭാഷക്കാരായിരിക്കുന്ന എംഗ്ലിഷ്സൎക്കാരിൽനിന്നും നാട്ടുഭാഷയുടെ അറിവു നിലനിന്നു പോകുന്നതിനുള്ള നിബന്ധനങ്ങൾ വേണ്ടുംവണ്ണം വെച്ചിരിക്കുന്നു. ആ സൎക്കാരിൽ വേലയിൽ ഏല്പടുന്ന ഉദ്യോഗസ്ഥന്മാരും പള്ളിക്കൂടങ്ങളിൽ പഠിപ്പിക്കുന്ന ആശാന്മാരും നാട്ടുഭാഷയിൽ പരീക്ഷ കൊടുക്ക ആവശ്യമായി കല്പിച്ചിരിക്കുന്നു. എന്നാൽ ഈ നാട്ടിലെ മഹാരാജാവിന്റെ സ്വന്തഭാഷ മലയാഴ്മയാകുന്നു എന്നു വരികിലും ഈ ഭാഷയുടെ ഗുണീകരണത്തിനായിട്ടു ഇപ്രകാരമുള്ള ചട്ടംകെട്ടുകൾ ഒന്നുമില്ലാതിരിക്കുന്നതു അതിശയം തന്നെ. ഇപ്പോഴത്തെ മഹാരാജാവവൎകൾക്കും ഇളയരാജാക്കന്മാൎക്കും വാഞ്ഛയും മാധവരായർ ദിവാനിജിക്കു അധികാരവും ആയതിൽ പിന്നെ ചില നല്ല പുസ്തകങ്ങൾ അച്ചടിപ്പിക്കയും അങ്ങിനെയുള്ള വേലയിൽ സഹായിക്കയും ചെയ്തുവരുന്നതിനാൽ മറ്റെല്ലാററിലും എന്നപോലെ ഈ ഒരു സംഗതിയിലും കാൎയ്യാദികളുടെ നടപ്പു ചൊവ്വായി വരുന്നു എന്നുള്ളതിൽ ഞങ്ങൾ വളരെ സന്തോഷിക്കുന്നു എങ്കിലും സൎക്കാരിൽനിന്നു ചെയ്യാകുന്ന നിബന്ധനങ്ങൾ ഇതുവരെ മുറെക്കു ചെയ്തിട്ടില്ല. മണ്ഡപത്തിൻവാതിൽ മുതൽ ഹജൂർ വരെയും മുനിശിപ്പു കോടതിമുതൽ ചതുൎക്കോടതി വരയുമുള്ള എഴുത്തുവേലകൾ ഒക്കെയും ഇന്നേ വരെയും തമിഴക്ഷരത്തിൽ ആകുന്നു നടക്കുന്നതു. ആകയാൽ ആധാരമൊ കുറിയോ ആകട്ടെ പതിവോ പറ്റുചീട്ടോ ആകട്ടെ സമനോ വിധിപ്പേപ്പോ ആകട്ടെ തമിഴക്ഷരത്തിൽ അല്ലാതെ മലയാം ഭാഷെക്കു വിഹിതമായിരിക്കുന്ന ഗ്രന്ഥാക്ഷരത്തിൽ യാതൊന്നും 'കാണുന്നില്ല' എന്നല്ല വല്ലവരും തങ്ങളുടെ മൊഴിയോ ആവലാധിയോ ഗ്രന്ഥത്തിൽ എഴുതിക്കൊണ്ടു കച്ചേരിയിലോ കോടതിയിലോട്ടു ചെന്നാൽ പിള്ളമാർ ആയതിനെ അംഗീകരിക്കാതെ തമിഴിൽ എഴുതിക്കൊണ്ടുവരുവാൻ പാവപ്പെട്ട കുടിയാന്മാരെ നിൎബ്ബന്ധിക്കയും ചെയ്യുന്നു. എന്നതുകൊണ്ടു ഗ്രന്ഥത്തിനോടു കോയ്മെക്കു വിരോധമാകുന്നു എന്നു ഒരു വിചാരം ബഹു ജനങ്ങളുടെ മനസ്സിൽ സാധാരണമായിട്ടു കയറിയിരിക്കുന്നു. എന്നാൽ ഇതിൻവണ്ണം കാൎയ്യം മറ്റുക്രതിയായി വരുവാൻ സംഗതിയായതു പാണ്ടികൾ സൎക്കാരുദേശവത്തിൽ അധികമായി ഏല്പതുകാരണത്താൽ ആകുന്നു. അവർ ഗ്രന്ഥം ശീലമില്ലായ്കയാൽ ബഹുജനങ്ങളുടെ ബുദ്ധിമുട്ടു വിചാരിക്കാതെ തങ്ങളുടെ സ്വന്ത ഏനത്തെ മാത്രം കരുതി സകലവും തമിഴിൽ എഴുതി നടപ്പാക്കിയിരിക്കുന്നു. ഇതു എത്രയും വലിയ ക്രമക്കേടു തന്നെ. ഇതു നിമിത്തം രാജാംശത്തിൽനിന്നും തന്റെ സ്വന്തഭാഷയെ നിന്ദിക്കുന്നു എന്നു ഭേദം വരുന്നതു കൂടാതെ വള

ഒരു ചുററുകൾക്കും തെററുകൾക്കും ഇടയാകുന്നു. അക്ഷരാഭ്യാസമുള്ളവരിൽ തന്നെ പലരും തമിഴെഴുത്തു ശീലമില്ലായ്കയാൽ തങ്ങളുടെ ദേഹത്തെയും വസ്തുവകകളെയും സംബന്ധിച്ചു പല ഓലകൾക്കും വായിച്ചറിയാതെ കയ്യൊപ്പുവെച്ചു കൊടുക്കേണ്ടി വരുന്നു. ഈയക്ഷരമാല ഗ്രന്ഥത്തെക്കാൾ മലയാഴ്മക്കു വിഹിതമായിരുന്നാൽ ആയതു നടപ്പാകുന്നതു ആഗ്രഹിക്കുന്നകളും പ്രയാസപ്പെട്ടിട്ടു എങ്കിലും എല്ലാവരും വശമാക്കുവാനുള്ളതുമാകുന്നു. എന്നാൽ കാൎയ്യം അങ്ങിനെയല്ല നേരെ മറിച്ചാകുന്നു. ശുദ്ധദ്രാവിഡ പദങ്ങളെ എഴുതുന്നതിന്നു തമിഴക്ഷരം മതിയാകുമെങ്കിലും ഗീൎവ്വാണത്തിൽനിന്നു അസംഖ്യം മൊഴികൾ ഈ ഭാഷയിൽ നടപ്പായിരിക്കയാൽ അവയെ എഴുതുവാൻ ഇതു തീരെപ്പോരാ. ദൃഷ്ടാന്തം വേണമെങ്കിൽ 'ബലം സാക്ഷി കൃഷ്ണൻ' എന്നവയെ ശബ്ദവും പൊരുളും പിണങ്ങത്തക്കവണ്ണം, പലം താക്കിഴി, കിട്ടിണൻ എന്നും എഴുതുവാനേ പാങ്ങുള്ളു. ആകയാൽ സൎക്കാരിടപെട്ട എഴുത്തുവേലകൾ ഒക്കെയും മലയാഴ്മ നടപ്പായിരിക്കുന്ന പ്രദേശങ്ങളിൽ എങ്കിലും മേലാൽ തമിഴിൽ ആകാതെ ഗ്രന്ഥത്തിൽ നടപ്പാൻ തക്കവണ്ണം നിഷ്കൎഷയായിട്ടു ചട്ടംകെട്ടുന്നതു ഉത്തമം എന്നു തെളിവായി കാണാകുന്നതാകുന്നു.

---

## ചതുരംഗം.

ചതുരംഗക്കളിയെ കുറിച്ചു ചിലപ്പോൾ എഴുതിയുണ്ടാക്കി നമ്മുടെ വായനക്കാരെ രസിപ്പിക്കയും, അതിൽനിന്നു അപ്പപ്പോൾ ചോദ്യങ്ങൾ ഇടുകയും, കീൎത്തിപെട്ട പോരുകാരുടെ ചില പോരുവിവരങ്ങൾ പറകയും ചെയ്യാമെന്നു ഞങ്ങൾ വിചാരിക്കുന്നു. ഇതിനെക്കുറിച്ചു വൎണ്ണിച്ചു പറയുന്നതിന്നു മുൻപെ തന്നെ, ചതുരംഗക്കളത്തിൽ കരുക്കൾ മാററുന്നതിനെ കാണിപ്പാൻ ഞങ്ങൾ നിശ്ചയിച്ച വഴിയെക്കുറിച്ചു പറയുന്നതാവശ്യമാകയാൽ, ഇപ്പോൾ അതിനെ സംബന്ധിച്ചു മാത്രമേ പറയുന്നുള്ളു. വായനക്കാരൻ ചതുരംഗഖണ്ഡം വരെച്ച ഒരു പലക, തനിക്കടുത്ത വശത്തു വലത്തുഭാഗത്തെ കോണിൽ വെളുത്തഖണ്ഡം വരുവാൻ തക്കവണ്ണം വെച്ചിട്ടു, കരുക്കളും മുറെക്കു നിരത്തട്ടെ. അപ്പോൾ വൻകരു തനിക്കടുത്തും ചെറുകരു അകന്ന ഭാഗത്തും വരും. ഇനി നമുക്കു കരുക്കൾ ഇന്ന ഖണ്ഡത്തിൽ ആകുന്നു നില്ക്കുന്നതു എന്നു പറവാൻ തക്കവണ്ണം, ഓരോ ഖണ്ഡത്തിന്നു പേരിടുകയും, അതിന്നായിട്ടു അതതു കരുക്കളുടെ ആദ്യക്ഷരം കൊണ്ടു അതാതിന്നു പേർ കുറിക്കയും ചെയ്യാം. അതെങ്ങിനെയെന്നാൽ, ദ എന്നതിന്നു ദേവൻ എന്നും, മ മന്ത്രി എന്നും, ഗ ഗജം എന്നും, ക കുതിര എന്നും, ത തേർ എന്നും, ആളുകൾക്കു പദാതികൾ എന്ന പേരിന്റെ ആദ്യക്ഷരമാകുന്ന പ എന്നും അത്രെ. പിന്നെയും ദേവന്റെ വശത്തുനില്ക്കുന്ന ഗജത്തിന്നും കുതിരയ്ക്കും തേരിന്നും ദഗ (ദേവന്റെ ഗജം) ദക (ദേവന്റെ കുതിര) ദത (ദേവന്റെ തേർ) എന്നും, അപ്രകാരം തന്നെ മന്ത്രിയുടെ വശത്തുനില്ക്കുന്നവക്കു, മഗ, മക, മത, എന്നും, ഇതിൽ പേരിട്ടിരിക്കുന്നു. പദാതികൾക്കും അവയുടെ പിന്നിൽ നില്ക്കുന്ന കരുക്കളിൻ പ്രകാരം, ആദ്യം തന്നെ മന്ത്രിയുടെ വശത്തെ തേരിന്റെ മുൻപിൽനില്ക്കുന്ന പദാതി മുതൽ തുടങ്ങിയുള്ളവെക്കു, മതപ, മകപ, മഗപ, മപ, ദപ, ദഗപ, ദകപ, ദതപ, എന്നു പേർ.

ഇനിയും പലകയിലെ ഖണ്ഡങ്ങൾക്കു, കരുക്കൾ ക്രമത്തിന്നു നിരത്തിവെച്ചിട്ടു, അതാതിന്റെ നേരുള്ള ഖണ്ഡങ്ങൾക്കു, അതാതു കരുക്കളുടെ പേരിൻ പ്രകാരം, പേർ പറയുന്നു. ഒരു വശത്തെ ദേവൻ നില്ക്കുന്ന കളം മുതൽ, മറുഭാഗത്ത ദേവൻ നില്ക്കുന്ന കളം വരെ നേരെയുള്ള കളങ്ങൾക്കു പേർ ഇപ്രകാരം വരും. വൻകരുവിലെ ദേവൻ നില്ക്കുന്ന കളത്തിന്നു ദ൧, പിന്നത്തേതിന്നു ദ൨, പിന്നത്തേതിന്നു ദ൩, അങ്ങിനെ ദ൪, ദ൫, ദ൬, ദ൭ എന്നും, ചെറുകരുവിലെ ദേവൻ നില്ക്കുന്ന കളത്തിന്നു ദ൮, എന്നും പേരിടാം. അ

ങ്ങിനെ തന്നെ മന്ത്രികൾ തമ്മിൽ നേരെ ഇടയിലുള്ള കളങ്ങൾക്കും, വൻകരുവിലെ മന്ത്രി നില്ക്കുന്ന കളം മുതൽ. മ൧, മ൨, മ൩, മ൪, മ൫, മ൬, മ൭, മ൮, എന്നു പേർ. ഇതു പോലെ തന്നെ, വൻകരുവിലെ ദേവന്റെ വശത്തെ തേർക്കളം മുതൽ, ദ൰൧, ദ൰൨, ദ൰൩, ദ൰൪, ദ൰൫, ദ൰൬, ദ൰൭, ദ൰൮, എന്നും, ൟ മുറെക്കു എല്ലാ കളങ്ങൾക്കും പേരിടുകയും എല്ലായ്പ്പോഴും വൻകരുക്കളുടെ വശത്തുനിന്നു എണ്ണിക്കൊൾകയും ചെയ്യേണ്ടുന്നതാകുന്നു.

ഇങ്ങിനെ കളി തിരുന്നതുവരെക്കും കരുക്കളുടെയും കളങ്ങളുടെയും വിവരം പറയാമെല്ലൊ. ദൃഷ്ടാന്തമായിട്ടു.

| | | |
|---|---|---|
| മ൫ൽ | ചെറുകരുവിലെ | ദ വെക്കു. |
| മ൪ൽ | മെല്പടി | ക വെക്കു. |
| ദ൫ൽ | വൻകരുവിലെ | പ വെക്കു. |
| ദ൪ൽ | മെല്പടി | ഗ വെക്കു. |

എന്നു പറഞ്ഞാൽ, അപ്പോൾ നാലുനടുഖണ്ഡങ്ങളിലും, ചെറുകരുവിലെ ദേവനും, കുതിരയും, വൻകരുവിലെ ഒരു പദാതിയും, ഒരു ഗജവും വരും. കരുക്കളെ മാറ്റുന്നതിന്നു അപ്രകാരം പറയാം. ദൃഷ്ടാന്തമായിട്ടു,

| | | |
|---|---|---|
| ദ൧ൽ | വൻകരുവിലെ | ദ |
| ദ൩ൽ | മെല്പടി | ക |
| മ൨ൽ | മെല്പടി | ക |
| ദഗ൬ൽ | ചെറുകരുവിലെ | പ |
| മഗ൨ൽ | മെല്പടി | പ |
| മഗ൧ൽ | മെല്പടി | ദ |
| മക൩ൽ | വൻകരുവിലെ | പ |

ൟ ക്രമത്തിൽ കരുക്കൾ ഇരുന്നാൽ ഇനി ആറുകളിക്കു വൻകരുനിന്നുപോകാം. ആ ആറുകളിയുടെ ക്രമം താഴെ പറയുന്നു.

| വൻകരു. | ചെറുകരു. |
|---|---|
| (൧) ക. ദ൩ —— മഗ൪ | (൧) പ, മഗ൬ —— മഗ൫. |
| ഇവിടെ ക, ദ൩ — മഗ൪ എന്നു പറഞ്ഞിരിക്കുന്നതു കുതിരയെ ദ൩ എന്നു പേരിട്ടിരിക്കുന്ന കളത്തിൽനിന്നു മഗ൪ എന്ന ഖണ്ഡത്തിൽ വെച്ചു എന്നാകുന്നു. ശേഷം കളികൾക്കും വഴി ൟ വിധെന ഗ്രഹിക്കേണ്ടതാകുന്നു. | |
| (൨) പ. മക൩ —— മക൪ | (൨) പ. മഗ൫ —— മക൪. |
| (ഇവിടെ ചെറുകരുവിലെ പദാതി മറുപക്ഷത്തിലെ പദാതിയെ വെട്ടി.) | |
| (൩) ദ. ദ൧ —— ദ൨ | (൩) പ. മക൪ —— മക൩. |
| (൪) ദ. ദ൨ —— ദ൧ | (൪) പ. മക൩ —— മക൨. |
| (൫) ക. മഗ൪ —— ദ൫ | (൫) പ. മക൨ —— മക൧. |
| | (ഇവിടെ പദാതി മന്ത്രിയായി.) |
| (൬) ക. ദ൫ —— മ൩ | (അടിയറവു) |

ഒരു കരു നില്ക്കുന്ന കളത്തിൽ മറ്റൊരു കരു വെച്ചാൽ മുൻ ഇരുന്നതു വെട്ടപ്പെട്ടു എന്നു അർത്ഥം. ഏതു കരുവിന്റെയും കാലു ദേവനു വന്നാൽ അരശെന്നു പേർ.

ഞങ്ങൾ വായനക്കാൎക്കു ഒരു ചോദ്യം ഇടുന്നു.

| | | |
|---|---|---|
| മഗ൬ൽ | ചെറുകരുവിലെ | ക |
| മഗ൫ൽ | മെല്പടി | ത |
| മ൬ൽ | മെല്പടി | ത |
| മ൫ൽ | മെല്പടി | ദ |

| | | |
|---|---|---|
| മന്ദൻ | വൻകരുവിലെ | പ |
| മലൻ | മെല്ലടി | ദ |
| ദത്തൻ | ചെറുകരുവിലെ | ക |
| ഭദ്രൻ | മെല്ലടി | പ |
| ലക്ഷൻ | വൻകരുവിലെ | ത |
| രകുന്നൻ | മെല്ലടി | ക |
| മതന്നൻ | മെല്ലടി | ത |

ഇങ്ങനെ വെള്ളംകൊണ്ടു വൻകരുകൊണ്ടു കളിച്ചു നടന്നി നാലുകളിലാ ചെറു കരുവിനെ നിറുത്താമോ?

വായനക്കാരിൽ ആരെങ്കിലും ഇതിന്റെ ഉത്തരം പറഞ്ഞാൽ ശരിയായിട്ടില്ലെങ്കിൽ ഇനിയത്തെ ലക്കത്തിൽ അതിന്റെ ശരിയായ ഉത്തരം ഞങ്ങൾ പറയാം.

---

# THE SLAYER SLAIN.

## CHAPTER I.

(The following story is from the pen of a lady, who has since gone to her rest. It was intended chiefly for the instruction of the young; and is now published in English, partly as a tribute to her memory; and partly in the hope,' that, should it be thought sufficiently interesting and instructive, it may one day assume a Vernacular dress.)

In the town of U—in the beautiful province of Travancore, there lived a man whose name was Koshy Curien. In early life he had been trained in the doctrines of the Protestant Church, but for some years he had gradually gone back step by step to Syrianism. An increasing desire for gain was probably the ruling cause for this apostasy. His conscience felt more at ease under the unmeaning ceremonies of a corrupt ritual, than when listening to the simple truths of the Gospel of a purer faith. His house was the largest and newest in the town; a spacious compound, surrounded by a good wall, in which were many kinds of trees, told you at once the owner was a rich man. Those fine old Mangoes and Jacks, planted by his grandfather, not only formed a pleasant shade round his comfortable dwelling, but their rich and refreshing fruits proved a bountiful provision for food. Cocoanut and Plantain trees placed there by his own hand, mingled their feathery branches together, and afforded coolness and shelter to the little group of happy children playing beneath them.

The appearance of the children with their smooth bright skins and clean cloths showed that a careful attentive mother managed with a clever hand the domestic affairs of this Indian home. No decaying vegetables or unsightly filth were left to annoy the eye or nose, but all were swept away and collected in a heap at some distance. The cattle and poultry were well fed, and lying at rest beneath the cool shade of the trees.

It was the Sabbath morning; and an almost unbroken stillness seemed to pervade the whole place. This calm was however soon to be disturbed; and loud and angry tones, usher into our presence

the master of the house. His tall and portly figure stood high above the group of cowering and terrified objects by whom he was surrounded; and trembling with fear they scarcely dared raise their eyes to his fierce gaze and menacing stick.

"Villains!" he said, "is this the way you treat your master? Is this the way that slaves are to spend their time in idleness, while my crops are wasting in the field? You eat my salt, you take my paddy! But like dogs or jackals, you leave my work undone."

A loud cry, or wail, broke from the timid group, as they shouted forth, "Master! Master! not so; we work very hard six days. This day is not our day. This day is not master's day. We want to pray on this day."

"Liars and thieves!" he roared out; and the heavy stick fell with a crash on heads and backs of young and old; but instead of running away they cried out again, "Master! Oh! master, you are like our father, pity us, help us, do not be too hard upon us, we are not beasts, we are men, we have souls, we will work long and hard for six days. Let us have the sabbath to think about our great master in heaven, and about our souls."

"Souls" he said, "Slaves have no souls. I will make you work every day, or else put you in chains. But it is all your doing", he said fiercely to a fine old man, who stood with his arms folded on his breast, and big tears rolling down his cheek, mingled with blood from a fearful cut above the eyebrows, "It is all your teaching and preaching, and you shall bear the suffering. Seize him! Seize him!" he shouted to the servants; and his stick was raised again to add weight to the command, when the old man's wife rushed in between them, with her first little grandson on her hips; and the blow, that deadly blow, fell—where?—not on old man, not on the old woman; but the poor innocent babe rolled from its grandmother to the earth a little corpse. A fearful shriek rent the air. The women rushed away with their little ones affrighted, and the men crying out, "It is murder! it is murder!" ran down to the low grounds; while the strange words, "It is murder! it is murder!" echoed from every side.

## CHAPTER II.

The sounds died away, while the proud man was left trembling in the presence of the old slave and the dead child.

The old man raised not his eyes from the face of the little one for a few seconds; at length in an agony he clasped his hands together, and lifting up his eyes to heaven he gasped forth, "Saviour of mercy, Saviour of love, look down and pity us. Bless and forgive my cruel master. Lay not this sin to his charge, Amen, Amen."—Then stooping down he took up in his arms the little body of what had a few minutes before been the joy and delight of his old age; and then with a boldness, scarcely known amongst his class, and in language almost prophetic, he thus ad-

dressed his guilty master.—"Sir", he said, "I served your grandfather and your father; I was a heathen then; I stole their paddy, I climbed the Cocoanut trees, and when the plantains and mangoes were missing, I was the thief. The finest jacks found their way into my hut, and I feasted on them undetected. I was beaten and put in chains, and I deserved it all; but under you I have served as a christian; I learnt from the book of God to be honest, 'Let him that stole steal no more;' I learnt to be industrious, 'If any will not work neither let him eat;' I learnt to keep the sabbath, 'Remember the sabbath day to keep it holy;' I learnt to serve my master, and take care of his property; I sprinkled ashes near the paddy in the field, and tracked the thief to his home, and made him restore what he had taken; I taught him the command, 'Thou shalt not steal;' I gathered the young ones round me in an evening, and told them to pray for themselves and their master; I asked you to let them go to school on the Sunday, that they might learn to serve you. And now what have I got in return? My poor old body has been beaten twice, and the light and joy of my old age has in a moment been snatched away from me. Now mark my words, not one day more shall these hands toil for you; not another morsel of your food shall enter these lips; I go, and we shall never meet again, unless the same grace, that changed the heart of the poor slave, melt that of my stony master. I go".—And bending beneath the load of the dead child the old man disappeared.

## CHAPTER III

The proud man stood alone under the broad heavens, which stretched like a curtain over God's holy Sabbath, whilst two great principles of mercy and cruelty were nicely balanced, and struggling together within his breast. It required but the touch of a finger to turn the scale in favour of mercy, and save him years of remorse. Conscience whispered, "Blessed are the merciful, for they shall obtain mercy," and had the sweet face of his eldest daughter been near, of her, whose appealing look for those poor degraded ones he never could resist, the scale would perhaps immediately have turned in favour of mercy. But his good angel was absent Terrified at the commencement of the disturbance, she had rushed away; and seizing the hand of her aged grandmother, she almost dragged her along, scarcely stopping to speak, until they were within the walls of God's house, where at that moment they were both prostrate before God, and in the language of our expressive Litany were breathing forth its earnest petitions;—"That it may please Thee, to give us a heart to love and dread Thee, and diligently to live after Thy commandments."

The words of the slave, "We shall never meet again", caused a momentary pang in the breast of Koshy Curien; but resolutely stifling the feeling, he seized a large codda that lay in the veranda, and stalked forth followed by two servants, who, to gratify the pride of their master, called out more loudly than usual to clear

the road. His path lay partly through fields of his own waving paddy; and instead of his heart being lifted up in thankfulness to God, who was giving him such abundance, he was calculating in his mind the immense dowry this would enable him to give his daughter. At length he reached the door of the church, which he attended; and as the people made way before him with low Salams his vanity was at its height; and walking with stately step up the middle of the church he stood before the treasury box, and with great display held between his fingers a large gold coin, which he slowly dropped with a clinking sound into the hole. Was this to quiet his conscience for the murder of that poor child? So perhaps he thought; and passing through the crowd he took his place among the worshippers.

"Sir" said one of the servants, as they returned, "does Master not perceive, that the slaves are not at work?" "Indeed where are they then?"

"They are gone where Master has forbidden them to go."

"Where is that?"

"To the school which they have built, and where a Missionary Sahib goes to teach them?"

"What does he teach them?"

"To read the Bible and disobey their Master."

This man was no friend to the slave; and when he said these words it was to rouse again the angry passions of his master which he feared were softening.

"If the Master allows himself to be disobeyed this time, we shall never have any more power over them, and the crops will spoil in the fields while they spend their time in idleness."

The Master ground his teeth, and something prompted him to say, "Get thee behind me Satan; but this man had gained an ascendency over him, he could not easily shake off; and half hesitating he replied, "Say you so? Then you have my orders; act take the chains; and from this time my word shall be law. Go leave me."

His wife gazed timidly at his still unsoftened features as he threw down the codda and flung himself on his cot. She hastened to set before him his tempting meal; but in vain the savoury morsels were spread. He turned his face to the wall in disgust at every thing, and told her snappishly to take them away. She had exerted her utmost skill in preparing the dishes that she knew her husband liked, and with a look of disappointment she patiently collected them together and removed them out of his sight. Then returning to the side of his cot she affectionately put her hand on his head; it was burning. She dipped a cloth in cold water, and without speaking laid it gently on his forehead; "That is refreshing", he said kindly; "where are the children? where is Mariam?:'

"She is teaching the little ones," replied his wife. And just at that moment they heard her sweet clear voice leading her little sisters in their hymn of praise.

"Shall I call her?" said the mother.

"No! No! I could not bear to look on her now; I have a stern duty to perform; and if I see her face I know I shall relent."

"And why not relent? Why not be, my dearest husband, as we used to be, when we read the Word of God together, and together taught our little ones?" She was proceeding timidly to urge him, when he rudely snatched his hand away and said, "You know nothing about it; be silent. Is it not for her sake I add field to field, and house to house? Is it not for her that I toil night and day; that she may have a dowry worthy of my eldest daughter?"

"The wife's courage failed before these harsh tones; and seating herself on the mat beside the cot, she gently took out her bible, and began to read. He turned himself uneasily on his bed; and at length, by his hard breathing she perceived he had fallen asleep; and gently closing the door after her, she joined her little ones under the mango tree.

## CHAPTER IV.

Mariam was a tall handsome girl of fourteen; and had just returned from school, where her father, proud of her talents, had spared no expense to secure her the advantages of a good education. He had for several years paid for her board at the Mission school, where her industry and intelligence had gained for her the high esteem of every one who knew her. At her father's request she had now come home. She was devotedly attached to both her parents: but she had not been long at home before she observed many things which were thoroughly inconsistent in a Christian family. She had been pained more than once at the harshness and worldliness of her, otherwise indulgent, father. She had also wept over the forgetfulness of her gentle affectionate mother, as she toiled through the hours of the blessed sabbath totally unconscious "that this day belongs to God alone, Who calls the hours his own." Her old grandmother was the only one in the family who seemed to realize that "here we have no continuing city," but that we must "seek one to come"; she had little head-knowledge, but she possessed the true secret of keeping her heart right with God. She loved her bible, and her prayers were earnest and from the depths of a humble and penitent heart. She sat listening with delight day after day to the simple stories Mariam drew from the scriptures, as she gathered her little sisters around her.

At the time we speak of they were all sitting near her on a nice large mat under the mango tree, all eager to hear the story Mariam had promised them. The hymn was finished, and all eyes were turned on the little teacher. "Now I am going to tell you about God's love to sinners."

"Oh! but let it be a story, dear sister," they all cried out, "We like stories best."

"Very well, then it shall be a story. Once there was a very great king who lived in a very large beautiful palace with his only son. The

house was all built of glass, and placed on a hill, and so curiously contrived, that the king, whichever way he looked, could see all over his kingdom. All the little villages and the crowded cities were overlooked, and he used to take especial interest in the happy groups of children who used to come out into the green fields to play. The servants in the palace were beautifully dressed, and the king often sent them on messages to different parts of the kingdom; and sometimes some of those dear children were invited to the palace. One day the king and his son were looking down upon one of those happy groups, when they perceived a most dreadful monster watching them, ready to devour them in a moment; but the little ones were quite unconscious of their danger. 'What must be done?' said the king, 'Whom can I send? The danger is great; without instant help they will all be lost.' 'I will go', said the son, 'send me.' and in a moment he laid aside his dignity as a king's son, and rushed down to save those poor little children. He came just as that dreadful monster was making a spring to seize them; he flung himself forward on the monster, and with a heavy blow from his sword sent him yelling to his den. Then when the children saw from what a dreadful death they had been preserved, and who had saved them, they gathered round him, and begged him with tears to stay with them, lest that fearful monster should return. But he said, 'fear not my little ones, look here,' and he showed them a wound he had received in the struggle from which the blood was flowing; 'I will put a mark on each of you, even the mark of my blood, and so long as you keep that you are safe, he dare not touch you, he will flee from you.' So the children were made happy, and the king's son returned to his Father."

When Mariam had finished her story, all were silent for a few seconds, for she waited to see which of them had comprehended her meaning. At length the old Grandmother seemed to give the clue to the whole by saying, "Yes, yes, God is a king, the king of glory." "And his son" said Anna, "is the Lord Jesus Christ; and that monster is the devil; and the little children are ourselves."

Mariam was just beginning to tell them how a knowledge of these things should make us love Jesus, when she was interrupted by seeing a dark face half hid among the trees beckoning to her. On coming near she found it was the youngest daughter of old Poulusa the slave. A few earnest words from the girl brought a cloud over the sweet face of Mariam, and hastening back she whispered hurriedly to her Grandmother. The old lady quickly went into the house, and soon reappeared with certain mysterious looking bottles, for she was famed for her knowledge of medicinal plants, and her decoctions had often proved of great use; and taking the hand of her grandchild, they followed their little dark guide over mud banks and jungle, till they were lost to view.

(TO BE CONTINUED.) p. 80